# പാടിപ്പറക്കുന്ന മലയാളം






ഇന്ദുചൂഡൻ ഫൗണ്ടേഷൻ

# പാടിപ്പറക്കുന്ന മലയാളം

ഫോട്ടോഗ്രാഫി പ്രദർശനം

27 – 30 ജൂൺ 2024

ദർബാർ ഹാൾ ആർട്ട് ഗാലറി

എറണാകുളം



induchoodan
foundation
a bird-lovers' fraternity

ഇന്ദുചൂഡൻ ഫൗണ്ടേഷൻ

ഇന്ദുചൂഡന്റെ ജന്മശതാബ്ദിയിൽ 'പാടിപ്പറക്കുന്ന മലയാളം' എന്ന പേരിൽ ഇന്ദുചൂഡൻ ഫൗണ്ടേഷൻ ഒരുക്കുന്ന ഈ പക്ഷിച്ചിത്രപ്രദർശനം പ്രധാനമായും മൂന്നു കാര്യങ്ങളാണ് ലക്ഷ്യം വയ്ക്കുന്നത്.

പക്ഷിനിരീക്ഷണമോ, പക്ഷിവിജ്ഞാനീയമോ സുപരിചിതമല്ലാതിരുന്ന കാലത്താണ് കെ. കെ. നീലകണ്ഠൻ എന്ന ഇന്ദുചൂഡൻ പക്ഷികളെ പഠിക്കുന്നതിനുവേണ്ടി ഇറങ്ങിത്തിരിക്കുന്നത്. ഒരു കലാശാലാ അദ്ധ്യാപകനായ അദ്ദേഹം തന്റെ ജോലിയുടെ ഭാഗമായിട്ടല്ല പക്ഷികളെത്തേടിയിറങ്ങിയത്. ഇന്നത്തെപ്പോലെ സൂക്ഷ്മദർശിനികളായ ക്യാമറകൾ ഒന്നും ഇല്ലാതിരുന്നപ്പോഴും തന്റെ ബൈനോക്കുലറും ചെറിയ ക്യാമറയും കൊണ്ട് കാടുകളും കുന്നുകളും തൊടികളും വഴികളും കയറിയിറങ്ങി, ചെടികളിലും മരങ്ങളിലും വള്ളികളിലും പുൽമേട്ടുകളിലും പുഴയോരങ്ങളിലും കടലോരങ്ങളിലും കായലോരങ്ങളിലും കാണുന്ന, പക്ഷി എന്ന സൗന്ദര്യവും വൈചിത്ര്യവും നിറഞ്ഞ ജീവിവർഗ്ഗത്തെ അന്വേഷിക്കുകയായിരുന്നു അദ്ദേഹം.

പക്ഷികൾ നമ്മുടെ ആവാസവ്യവസ്ഥയ്ക്ക് നൽകുന്ന പരിരക്ഷയെപ്പറ്റി എത്രയധികം എഴുതിയാലും മതിയാവില്ല. അവയുടെ വൈവിദ്ധ്യം, സൗന്ദര്യം, അവയ്ക്കിടയിലെ വൈജാത്യം, സവിശേഷതകൾ മുതലായവ മനുഷ്യനടക്കം എല്ലാതരം ജീവികളുടെയും സസ്യലതാദികളുടെയും സഹവർത്തിത്വത്തിന്, സ്നേഹത്തിന്, ജീവസന്ധാരണത്തിന് അവശ്യമാണ് എന്ന് നാം തിരിച്ചറിയുന്നു.

പക്ഷികളോടുള്ള നമ്മുടെ സ്നേഹം പ്രകൃതിയോടുള്ള സ്നേഹമാണ് . സഹജീവികളോടുള്ള സ്നേഹമാണ്. സൗന്ദര്യത്തോടുള്ള സ്നേഹമാണ് . സ്വാതന്ത്ര്യത്തോടുള്ള സ്നേഹമാണ്. മറ്റൊരു രീതിയിൽ പറഞ്ഞാൽ പക്ഷികളെ സ്നേഹിക്കുക എന്നാൽ സ്വാതന്ത്ര്യത്തെ സ്നേഹിക്കുക ആത്മസത്തയെ സ്നേഹിക്കുക എന്നൊക്കെയാണ്. അതുകൊണ്ടുതന്നെ ഓരോ പക്ഷികളുടെയും പ്രത്യേകതകളെ പഠിക്കുകയും വരഞ്ഞിടുകയും ചെയ്ത ഇന്ദുചൂഡന്റെ 'കേരളത്തിലെ പക്ഷികൾ' എന്ന പുസ്തകം പക്ഷിവിജ്ഞാനശാഖയുടെ മാത്രമല്ല ചുറ്റുമുള്ള ജീവജാലങ്ങളോടുള്ള ആദരവിന്റെ കൂടി രേഖയാണ്.

ഈ പ്രദർശനം ലക്ഷ്യമിടുന്ന മറ്റൊരു കാര്യം മലയാളഭാഷയോടുള്ള നമ്മുടെ ആത്മബന്ധം നിലനിർത്തുക എന്നതു കൂടിയാണ്. ഭാഷയുടെ സൗന്ദര്യം മുഴുവനായും എന്താണെന്ന്, അതല്ലെങ്കിൽ മലയാളം ഇത്തരത്തിലും ആവാം എന്ന് മലയാളിക്കു കാണിച്ചു തന്ന പ്രതിഭാധനനായ എഴുത്തുകാരൻ

കുട്ടിയായിരുന്നല്ലോ ഇന്ദുചൂഡൻ. അദ്ദേഹത്തിന്റെ കേരളത്തിലെ പക്ഷികൾ എന്ന പുസ്തകത്തിലെ തെളിമലയാളവും ആഖ്യാനരീതിയും മലയാളഗദ്യകർത്താക്കൾക്കും ഭാഷാസ്നേഹികൾക്കും ഒരു പാഠപുസ്തകമായി പരിണമിച്ചു.

പ്രകൃതി/മനുഷ്യൻ എന്നീ കപടമായ ദ്വന്ദ്വബോധത്തെ നിരാകരിച്ച് പ്രകൃതിജീവിയായ മനുഷ്യൻ എന്ന നിലയ്ക്ക് നമ്മുടെ ആത്മബോധം മാറ്റുന്നതിനും പ്രകൃതിയെന്നത് നാമാണെന്നും നമ്മുടെ ഭാഗമാണ് മറ്റെല്ലാം എന്നും ഉള്ള അറിവും സഹതാപവും അനുതാപവും സ്നേഹവും വളർത്തുന്നതിനുമുള്ള ഒരു ആത്മാർത്ഥ പരിശ്രമം എന്ന നിലയ്ക്കാണ് പക്ഷികളുടെ ചിത്രങ്ങളെ ആധാരമാക്കിയിട്ടുള്ള ഈ പ്രദർശനം ഒരുക്കുന്നത്.

ഫോട്ടോഗ്രാഫി എന്ന കലാമാദ്ധ്യമത്തിന്റെ സാധാരണ രീതികളിൽനിന്ന് വ്യത്യസ്തമായി, പക്ഷിച്ചിത്രങ്ങൾ പകർത്തുക എന്നത് അത്യധികം ആയാസകരവും ക്ഷമ ആവശ്യപ്പെടുന്നതുമായ ഒന്നാണല്ലോ. അതുകൊണ്ടുതന്നെ പക്ഷികളുടെ ചിത്രങ്ങൾ കാണിക്കുന്നതോടൊപ്പം ഒരു കലാമാദ്ധ്യമം എന്ന നിലയ്ക്ക് അതിന്റെ സാദ്ധ്യതകളെയും പ്രത്യേകതകളെയും ഉപയോഗപ്പെടുത്തിയ ഫോട്ടോഗ്രാഫർമാരുടെ കലാചാതുരിയെ അനേകരിലെത്തിക്കുക എന്ന ലക്ഷ്യം കൂടി ഈ പ്രദർശനത്തിനുണ്ട്.

ഈ ചിത്രപ്രദർശനത്തിന്റെ തിരഞ്ഞെടുപ്പിന് ആധാരമാക്കിയത് കേരളത്തിലെ പക്ഷികൾ എന്ന ഇന്ദുചൂഡന്റെ പുസ്തകം തന്നെയാണ്. അദ്ദേഹം തന്റെ പുസ്തകത്തിൽ പക്ഷികളെക്കുറിച്ച് പറയുന്ന കാര്യങ്ങൾ കഴിയുന്നത്ര ഉൾക്കൊള്ളിച്ചു കൊണ്ട് ആ പുസ്തകത്തെക്കുറിച്ചും നാം ജീവിക്കുന്ന ഈ നാടിനെക്കുറിച്ചും അതിന്റെ ഭാഷയെക്കുറിച്ചും അതിന്റെ വ്യതിരിക്തതയെക്കുറിച്ചും ഇവിടെയുള്ള പക്ഷികളെക്കുറിച്ചും അതോടൊപ്പം ഇന്ദുചൂഡന്റെ ലോകത്തെക്കുറിച്ചും കൂടുതൽ മനസ്സിലാക്കുന്നതിനോടൊപ്പം നമുക്കു ചുറ്റുമുള്ള മറ്റെല്ലാ ജീവജാലങ്ങളെയും സ്നേഹാദരങ്ങളോടെ സമീപിക്കാനുള്ള ഉൾപ്രേരണ ഉണർത്തുകയുമാണ് ഈ പ്രദർശനത്തിലൂടെ ഇന്ദുചൂഡൻ ഫൗണ്ടേഷൻ ആഗ്രഹിക്കുന്നത്.

അബ്ദുൾ അസീസ്



**കാട്ടുമൈന:** നാട്ടുമൈനയേക്കാൾ നാലഞ്ചു മടങ്ങ് ഉച്ചത്തിലാണ് കാട്ടുമൈന ശബ്ദിക്കുക. ചെവി തുളക്കുന്ന ചൂളം വിളികളും താഴ്ന്ന സ്വരത്തിലുള്ള പലതരം മൂളലുകളും അതിപരുക്കനായ ശബ്ദങ്ങളും എല്ലാം കൂട്ടികലർത്തിയാണ് കാട്ടുമൈന ഉച്ചരിക്കുക. കാലത്തും വൈകുന്നേരവും ഒരു സ്ഥലത്തിരിക്കുമ്പോൾ ഈ പക്ഷികൾ അധ്യാപികയില്ലാത്ത ക്ലാസിലെ കൊച്ചു കുട്ടികളെപ്പോലെ ബഹളം ഉണ്ടാക്കുക പതിവാണ്.

എം എ ലത്തീഫ്




**ചെറിയ മീൻകൊത്തി:** തിളങ്ങുന്ന വജ്രക്കല്ലുകളെ പോലെയുള്ള ഈ പക്ഷിയോട് ആംഗലേയ കവികൾക്ക് വളരെ സ്നേഹമാണ്. ജലാശയ വർണ്ണന പൂർത്തിയാവണമെങ്കിൽ മീൻകൊത്തിയെക്കുറിച്ച് ഒരു വരിയെങ്കിലും എഴുതാതിരിപ്പാൻ വയ്യ. മഴവില്ലിനെ കുടി നാണിപ്പിക്കുന്ന വർണ്ണ ശബളതയുള്ള ഈ പക്ഷി കവിഹൃദയത്തെ കവർന്നതിൽ തീരെ അൽഭുതമില്ലെന്ന് ചെറിയ മീൻകൊത്തിയെ കുറച്ചുനേരം നോക്കി ഇരുന്നാൽ നിങ്ങളും സമ്മതിക്കും.

അഡ്വ. ജി ഹരികൃഷ്ണൻ




**തീക്കുരുവി:**

ശരീരാകൃതിയിലും സ്വഭാവത്തിലും തീച്ചിന്നനിൽ നിന്നും വ്യത്യസ്തമല്ലാത്ത ഒരു പക്ഷിയാണ് തീക്കുരുവി. ഒരു ബുൾബുളിനോളം വലിപ്പമുള്ളതിനാൽ തീക്കുരുവിയെ കുറേക്കൂടെ എളുപ്പം കാണാം. തീച്ചിന്നനെപ്പോലെ ഈ പക്ഷിയും മിക്കസമയത്തും ചെറുകൂട്ടങ്ങളായാണ് നടക്കുക. ചിലപ്പോൾ 15 – 20 എണ്ണത്തെ ഒരേ സ്ഥലത്ത് തന്നെ കാണുകയും ചെയ്യാം. ആഹാരവും ആഹാരസമ്പാദനരീതിയും എല്ലാം പോലെയാണ്. പക്ഷേ ശബ്ദം വ്യത്യാസമുണ്ട്. ശ്രവണ മധുരവും 'റ്റവീ– റ്റവീ– റ്റവീ– റ്റി– വീ – റ്റവീ– റ്റി– വീ – റ്റീ – വീ ' എന്നിങ്ങനെ നീണ്ടു പോകുന്നതുമാണ് ശബ്ദം.

എം രാമചന്ദ്രൻ




**നാട്ടുമൈന:** നല്ല ചുറുചുറുക്കും ധൈര്യവും ഉള്ള ജീവിയാണ് മൈന. മറ്റേത് പക്ഷിയോടും നിർഭയം പൊരുതുവാനും കീരി, പാമ്പ്, ക്രൂമൻ എന്നീ ശത്രുക്കളെ ഉപദ്രവിച്ച് ഓടിക്കുവാനും മൈനകൾ എപ്പോഴും തയ്യാറാണ്. പലപ്പോഴും തത്ത, മഞ്ഞത്തേഞ്ഞാലി എന്നീ പക്ഷികളുടെ കൂട് കയ്യേറി അവയെ ആട്ടിയോടിച്ച് അവിടെ സസുഖം ജീവിക്കുകയും ചെയ്യും. പാമ്പിനെയോ കീരിയെയോ കാണുമ്പോൾ ഈ പക്ഷികൾ എട്ടും പത്തും ഒന്നായി ചേർന്ന് 'ക്രേ – ക്രേ' എന്ന് മുറവിളി തുടങ്ങും. ഈ ശബ്ദം കേട്ടാൽ തന്നെ മിക്ക ശത്രുക്കളും ഒഴിഞ്ഞു മാറുക പതിവാണ്...മൈനയുടെ സ്വാഭാവികമായ ശബ്ദം എന്ന് പറയാവുന്നതാണ് 'ക്ലീകി – ക്ലീകി–ക്ലീകി–കോർ–ഷ്കൊ–ക്രോ–ക്രോ' എന്നുറക്കെയുള്ള കരച്ചിൽ.



**കാട്ടിലക്കിളി:** രണ്ടു ജാതിക്കാരും മറ്റു പക്ഷികളുടെ ശബ്ദങ്ങളെ അനുകരിക്കുന്നതിൽ അതിവിദഗ്ധരാണ്. മഞ്ഞക്കിളി, ആട്ടക്കാരൻ, ആനറാഞ്ചി, ചെങ്കണ്ണി, ബുൾബുളുകൾ മുതലായ പക്ഷികളുടെ കരച്ചിലിനെ തുലോം തന്മയത്വത്തോടെ, ഇവ കൂടെക്കൂടെ അനുകരിക്കുക പതിവുണ്ട്. പുള്ളി മീൻകൊത്തി, അയോറ എന്നീ പക്ഷികളെ ഇലക്കിളി അനുകരിക്കുന്നത് കേട്ട് താൻ ആശ്ചര്യഭരിതനായി എന്ന് സാലിം അലി എഴുതിയിട്ടുണ്ട്. മാത്രമല്ല പലപ്പോഴും ആണ്ടുതോറുമുള്ള ദേശാടനത്തിന് പോയിക്കഴിഞ്ഞ ചില പക്ഷികളുടെയും ശബ്ദം പുറപ്പെടുവിച്ച് ഇലക്കിളി പക്ഷി ശാസ്ത്രജ്ഞന്മാരെ അന്ധാളിപ്പിക്കുക കൂടി ചെയ്യാറുള്ളതായി അദ്ദേഹം പറയുന്നു.

## ജെയിനി കുര്യാക്കോസ്



**നാടൻ താമരക്കോഴി:** കൂട്ട കെട്ടുവാനുള്ള സ്ഥലം സ്വന്തമാക്കി, ചണ്ടിയും പുല്ലും മറ്റും കൊണ്ട് താമരയിലയിലോ മറ്റു ജലസസ്യങ്ങളുടെ മീതെയോ ഒരു കൂടുണ്ടാക്കി നാല് മുട്ടകൾ ഇട്ടുകഴിഞ്ഞാൽ ശേഷമുള്ള ചുമതലയൊക്കെ പൂവനെ ഏൽപ്പിച്ച് പിട മറ്റൊരു ഭർത്താവിനെ തേടിപ്പോകും. അവനെയും ഒരു സെറ്റ് മുട്ടകൾ ഏൽപ്പിച്ചു കഴിഞ്ഞാൽ മൂന്നാമതൊരു പൂവനെ വശീകരിക്കുവാൻ ഒരുമ്പെടും. ബഹുഭാര്യ സമ്പ്രദായം പക്ഷികൾക്കിടയിൽ അപൂർവമല്ല. എന്നാൽ ഒരു ഋതുവിൽത്തന്നെ ഒന്നിലേറെ പൂവന്മാരെ വേട്ട്, ഓരോരുത്തർക്കും ഓരോ കുടുംബത്തിന്റെ പൂർണ ഭാരവും ഏൽപ്പിക്കുന്നത് താരതമ്യേന അപൂർവമാണ്.

ഡിജുമോൻ കെ പി



**മീൻകൂമൻ:** 'കൂമൻ ഒന്നു മൂളിയാൽ കൂമത്തി രണ്ടു മൂളും' എന്ന ചൊല്ല് തന്നെ മീൻകൂമന്റെ കരച്ചിലിൽ നിന്ന് ഉത്ഭവിച്ചതാണ്. എന്തെന്നാൽ ഈ മൂങ്ങയുടെ ശബ്ദം ' ബൂം –ബൂ – ബൂ' അല്ലെങ്കിൽ ' ഗ്ഗും – ഗ്ഗു – ഗ്ഗു ' എന്നതാണ്. ആദ്യം 'ബൂം ' എന്ന മൂളലും ഒരു നിമിഷം കഴിഞ്ഞാൽ 'ബൂ – ബൂ ' എന്ന രണ്ട് ശബ്ദങ്ങളും തുടരെത്തുടരെ കേൾക്കുന്നു. വാസ്തവത്തിൽ മൂന്നും ഒരേ പക്ഷി ഉച്ചരിക്കുന്നത് തന്നെയാണ്. എന്നാൽ കേൾക്കുന്നവർക്ക് തോന്നുക ആദ്യത്തെ മൂളൽ ഒരു ദിക്കിൽ നിന്നും പിന്നീടുള്ള രണ്ടെണ്ണം മറ്റൊരു സ്ഥലത്തു നിന്നും ഉത്ഭവിക്കുന്നു എന്നാണ്.




**ഓമനപ്രാവ്:** നല്ലപോലെ അടുത്തുനിന്ന് കണ്ടാൽ മാത്രമേ ഈ പ്രാവിന്റെ പേര് എത്ര അനുയോജ്യമാണെന്ന് നാം മനസ്സിലാക്കുകയുള്ളൂ. പക്ഷിയുടെ പുറത്തുള്ള പച്ചനിറം വെയിൽ തട്ടുമ്പോൾ സ്വർണ്ണം പൊടിച്ച് പൂശിയ പോലെ തിളങ്ങും. പവിഴം കൊണ്ടുണ്ടാക്കിയതാണെന്ന് തോന്നും അതിന്റെ കൊക്കും കാലുകളും. ഈ പ്രാവ് മരങ്ങൾക്കിടയിലൂടെ ശരം പോലെ പറന്നു പോകുന്നത് കണ്ടാൽ നാം അന്ധാളിച്ചു പോകും. ഇത്ര വേഗതയോടെ തിരിഞ്ഞും വളഞ്ഞും പറക്കുന്ന പക്ഷി എങ്ങനെയാണ് തടിയിലോ കൊമ്പിലോ ചെന്നടിക്കാതെ രക്ഷപ്പെടുന്നത് എന്ന് നാം സ്വയം ചോദിച്ചു പോകും.



**വെള്ളിമൂങ്ങ:** കൂമന്മാർക്കെല്ലാം ഒരു മുരടിത്തം ഉണ്ടെന്നാണ് എനിക്ക് തോന്നിയിട്ടുള്ളത്. തടിച്ച കുറുകിയ ദേഹം, രോഷസൂചകമായ മുഖഭാവം, ഗാംഭീര്യം, താൻ ലോകത്തെ നല്ലപോലെ അറിയും എന്ന മട്ടിലൊരു നോട്ടം, കടുത്ത തവിട്ടു നിറം, നിർഭയത്വം. എന്നാൽ വെള്ളിമൂങ്ങയ്ക്ക് ഇതൊന്നുമില്ല എന്ന് തന്നെ പറയാം. കൃശമായ ദേഹം പകുതിയിലേറെ വെള്ളനിറമാണ്. പൂമ്പൊടി അണിഞ്ഞ് പറന്നുകളിക്കുന്ന ചിത്രശലഭത്തിന്റെ ചിറകുകൾ പോലെ ഭംഗിയും മാർദവവും ഉണ്ട് ദേഹമോട്ടുക്ക്. പുറവും കഴുത്തും നെറുകയും വാലുമെല്ലാം ഒരു സ്വർണ്ണ പൂച്ചുള്ള ഇളം ഓറഞ്ച് നിറമാണെന്ന് പറയാം.



**ഷിക്ര:** പ്രാപ്പിടിയന് ജീവനുള്ള ചെറുപ്രാണികളെല്ലാം ഇരയാണെങ്കിലും ഓന്തിനോട് ഒരു പ്രത്യേക മമതയുണ്ടെന്നതിന് സംശയമില്ല. ഷിക്ര കൂടുകെട്ടി കുഞ്ഞ് വിരിയിച്ചാൽ പിന്നെ കുറേക്കാലത്തേക്ക് ആ പ്രദേശത്തുള്ള ഒന്തുകൾക്കെല്ലാം ഏഴരശനിയും മറ്റെല്ലാ ദുര്യോഗങ്ങളും ഒന്നിച്ചാണ് വരുന്നത്. ഷിക്ര തന്റെ കൂട്ടിലിരിക്കുമ്പോൾ കൂടി പലപ്പോഴും തുരുതുരെ 'കിയെ–കിയെ–കിയെ' എന്നിങ്ങനെ കുറെ നേരത്തേക്ക് ഒന്നിച്ച് കരയുന്നത് കേൾക്കാം.



**ആറ്റക്കുരുവി:**

സ്വർണ്ണ കിരീടവും
കഞ്ചുകവും അണിഞ്ഞ
ആൺ ആറ്റക്കുരുവികൾ
കുറേയെണ്ണം ചേർന്ന്
വല്ല സ്ഥലത്തും
വെയിലിനെതിരായി
ഇരിക്കുന്നതും, പാടത്ത്
കതിര് വന്നശേഷം
ഇരുന്നൂറും മുന്നൂറും
ഒന്നായി അവിടെ
പറന്നു കളിക്കുന്നതും
കണ്ടാൽ കുറച്ചുനേരം
നോക്കിനിൽക്കാത്തവ
നെ സഹൃദയനെന്ന്
വിളിച്ചു കൂടാ!



**കരുവാരക്കുരു:** ബകങ്ങൾ സ്വതവേ മൂകരാണ്. കണ്ഠധ്വനികൾ പുറപ്പെടുവിക്കുവാൻ കഴിയാത്തത് കൊണ്ടായിരിക്കാം ഈ പക്ഷികൾ കൂടെക്കൂടെ കൊക്കിന്റെ രണ്ട് പാളികളെയും തമ്മിലടിച്ച് ഒരു 'കട–കട–കട' ശബ്ദം പുറപ്പെടുവിക്കുന്നത്. തേക്കടിയിൽ ഈ പക്ഷികൾ കൂട്ടുകൂട്ടി തുടങ്ങുന്നത് മഴക്കാലം കഴിഞ്ഞിട്ടാണെന്ന് തോന്നുന്നു. തേക്കടിയിലെ കൂട്ടിൽ നിന്നും വർഷംതോറും രണ്ടോ മൂന്നോ കുഞ്ഞുങ്ങൾ മുതിർന്നു പറക്കാറുണ്ട്. ഇവ എവിടെ പോകുന്നുവെന്നും എന്തുകൊണ്ടാണ് ധാരാളം ഭക്ഷണവും വൻ മരങ്ങളും ഉള്ള പെരിയാർ വന്യമൃഗ സങ്കേതത്തിൽ ഒരിണമാത്രം തങ്ങുന്നത് എന്നും മറ്റുമുള്ളത് ഗവേഷണത്തിന് പറ്റിയ പ്രശ്നങ്ങളാണ്.

നൂപ വിജിത്ത്




## ഗരുഡൻ ചാരക്കാളി:

1973 മേയ് മുപ്പത്തിയൊന്നാം തീയതിയും ജൂൺ ഒന്നാം തീയതിയും ഗരുഡൻ ചാരക്കാളികളുടെ ചേക്കേറൽ പരിപാടി നല്ലപോലെ കാണുവാൻ എനിക്ക് അവസരം കിട്ടി. പീച്ചി അണക്കെട്ടിന് സമീപത്തായിരുന്നു ഞങ്ങളുടെ താവളം. രണ്ടുദിവസവും വൈകുന്നേരം 6 മണിയാവുമ്പോഴേക്കും ഈ മൈനകൾ കൂട്ടംകൂട്ടമായി കാട്ടിൽ നിന്ന് പീച്ചി ഹൗസിന് മുമ്പിലുള്ള ചാവോക്കമരങ്ങളിൽ വന്നുചേരുമായിരുന്നു. അരമണിക്കൂർ നേരം അവ അവിടെത്തന്നെ ഇരിക്കുകയും ഇടയ്ക്കിടെ ചുറ്റും പറക്കുകയും ചെയ്തുകൊണ്ടിരുന്നു. ആ സമയത്തെല്ലാം അവയുടെ 'ക്രീച്-ക്രീച് -ക്രീച്' എന്നും മറ്റുമുള്ള ശബ്ദങ്ങൾ സ്ഥലത്ത് മാറ്റൊലിക്കൊണ്ടു.

ഫൈറോസ് ബീഗം



**ഗൗളിക്കിളി:** കാലുകളുടെ കഴിവുകൊണ്ടു മാത്രം മരത്തടിയിൽ പല സർക്കസ് വിദ്യകളും കാണിക്കുന്ന ഗൗളിക്കിളി തല കീഴ്പോട്ടാക്കി ഓടുന്നതിനിടയ്ക്ക് കൂടെക്കൂടെ തലപൊക്കി ചുറ്റുമൊന്നു നോക്കും. പക്ഷിയുടെ ഉദ്ദേശ്യം എന്തെന്ന് വ്യക്തമല്ലെങ്കിലും, ആ നോട്ടം കാണുമ്പോൾ നമുക്ക് തോന്നുക, ഈ ചെറുകിളിക്ക് കൊച്ചുകുട്ടികളിൽ കാണാറുള്ള കുസൃതിയും ചുറ്റും നടക്കുന്നതെല്ലാം അറിയുവാനുള്ള വെമ്പലും ധാരാളമുണ്ടെന്നാണ്.




**മഞ്ഞക്കിളി:** പൊന്നു പോലെ മിന്നുന്ന മഞ്ഞക്കിളി നിലത്തിറങ്ങിയാൽ അവിടെ നിധി ഉണ്ടായിരിക്കുമെന്ന് പറയുന്നതിൽ അത്ഭുതമില്ല; ഈ പക്ഷികൾ പതിവായി നിലത്തിറങ്ങാറില്ല എന്നതിന് തെളിവും ഈ വിശ്വാസത്തിൽ അന്തർലീനമായിരിക്കുന്നു. പക്ഷേ ഞാൻ പറയുന്നത് നിധി മണ്ണിനടിയിലല്ല, മണ്ണിനു മീതെത്തന്നെയായിരിക്കും. ഒരു യഥാർഥ പക്ഷിപ്രേമിക്ക് മഞ്ഞക്കിളി നിലത്തിറങ്ങി ഇരിക്കുമ്പോൾ നിധി കിട്ടിയാലുള്ളതിന്റെ പതിന്മടങ്ങ് സന്തോഷമുണ്ടാകുമല്ലോ!

മമ്മൂട്ടി



**നാട്ടുബുൾബുൾ:** സന്തോഷം നിറഞ്ഞു തുളുമ്പുന്ന ഒരു കൊച്ചു ഹൃദയവും ഒരിക്കലും അടങ്ങിയിരിക്കാത്ത നാവും എല്ലാ ബുൾബുളുകൾക്കും ഉണ്ട്. നാട്ടുബുൾബുളും ഇരട്ടത്തലച്ചിയുമായി പരിചയപ്പെട്ടവർക്ക് എല്ലാം ഈ പക്ഷികളോട് വലിയ വാത്സല്യമായിരിക്കും. ഇതിന് കാരണം ഇവയുടെ നിറപ്പകിട്ടല്ല. പറയത്തക്ക സൗന്ദര്യമോ നിറപ്പകിട്ടോ മേനിക്ക് ഇല്ലെങ്കിലും ഈ ബുൾബുളുകൾക്ക് ഏതൊരുവന്റെയും ഹൃദയം കവരുവാൻ പറ്റിയ, വിഷാദത്തിന്റെ കാറ്റ് അല്പം കൂടി തട്ടാത്ത, കൊച്ചു പാട്ടുകളും ഉണ്ട്. ചെറിയ കുട്ടികൾ യാതൊരു രാഗവും താളവും ഇല്ലാത്ത ചില ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നത് കേൾക്കുമ്പോൾ കുറച്ചെങ്കിലും ആഹ്ലാദം അനുഭവിക്കാത്തവരില്ലല്ലോ. അതുപോലൊരു സന്തോഷമാണ് ബുൾബുളുകളുടെ ശബ്ദം കേൾക്കുമ്പോൾ നമുക്ക് ഉണ്ടാവുന്നത്.



**അരിപ്രാവ്:** ശ്രവണ മധുരമാണ് അരിപ്രാവിന്റെ ശബ്ദം. മൃദുലവും താഴ്ന്ന സ്വരത്തിലുള്ളതുമായ 'കുക്കു–ക്കുർ–കുർ–കുർ–കുർ' എന്ന പാട്ടിന്റെ സ്വരം ഒരിക്കലും തെറ്റുകയില്ല. മിക്ക പക്ഷികൾക്കും പ്രത്യേകിച്ച് ഒരു സന്താനോത്പാദനകാലമുണ്ട്. അങ്ങനെ യാതൊരു വ്യവസ്ഥയുമില്ലാത്ത പക്ഷികളിൽ ഒന്നാണ് അരിപ്രാവ്. ഏതു ഋതുവായാലും പക്ഷമായാലും മൂപ്പർ വിവാഹത്തിന് തയ്യാറാണ്. അതിന് ശൃംഗാരം വളരെ കാര്യമാണ്. ചെറുശ്ശേരിയുടെ 'കൃഷ്ണഗാഥ'യിൽ ഇത് വളരെ ഭംഗിയിൽ വിവരിച്ചിട്ടുണ്ട്.



**ചാരമുണ്ടി:** ചാരമുണ്ടി തപസ് ചെയ്യുന്നതുപോലെ നടിച്ച് മുട്ടിനു വെള്ളത്തിൽ അനങ്ങാതെ നിൽപ്പുറപ്പിക്കുന്നത് മത്സ്യവും തവളയും മറ്റും ഭയം കൂടാതെ അടുത്ത് വരുവാൻ വേണ്ടിയാണ്. ചാരമുണ്ടിക്ക് മനുഷ്യനെ തീരെ വിശ്വാസമില്ല. നാം അടുത്തു ചെല്ലുന്നത് കണ്ടാൽ മൂപ്പർ പെട്ടെന്ന് ചിറകുകൾ വിടർത്തി യാതൊരു ധൃതിയും കാണിക്കാതെ പതുക്കെ പൊന്തി മന്ദം മന്ദം ചിറകടിച്ച് ദൂരത്തേക്ക് നീങ്ങും. ചിറകുകൾക്ക് നല്ല വീതിയും നീളവും ആണ്. ആന ചെവി വീശുന്നത് പോലെ വളരെ ഗൗരവത്തോടെയാണ് മുറം പോലെയുള്ള ചിറകുകൾ പക്ഷി ഉയർത്തിതാഴ്ത്തുക.



**മയിൽ:** ഒരു കാട്ടുപൂച്ചയുടെ ശബ്ദത്തെ പത്തിരുപത് മടങ്ങ് പെരുക്കിയാൽ കിട്ടുന്നതാണ് മയിലിന്റെ 'കാഹളം'. പൂച്ചയെപ്പോലെ 'മ്യാവ്' എന്നൊരു പദം തന്നെയാണ് മയിലും ഉച്ചരിക്കുന്നത്. വടക്കേ ഇന്ത്യക്കാർ ഈ ശബ്ദത്തിനർത്ഥം 'മഴയെ വാ' എന്നാണെന്ന് പറയുന്നു. കാരണം മയിലിന്റെ ശബ്ദം ഏറ്റവും അധികം മുഴങ്ങുന്നത് മഴയ്ക്ക് അല്പം മുൻപാണ്.

സണ്ണി ജോസഫ്



**കൊക്കൻ തേൻകിളി:** സൂചിമുഖികൾക്കിടയിൽ കൂട്ടുകെട്ടുന്നതും മുട്ടകൾക്ക് മീതെ അടയിരിക്കുന്നതും പിടപ്പക്ഷികളുടെ കുത്തകയാണ്. മുട്ടകൾ വിരിഞ്ഞു കഴിഞ്ഞാൽ പൂവന്മാർ കുഞ്ഞുങ്ങളെ തീറ്റുന്നതിന് സഹായിക്കും. പല സസ്യങ്ങളുടെയും പരാഗ വിതരണത്തിൽ സൂചിമുഖികൾക്ക് ഗണ്യമായ പങ്കുണ്ട്. മാത്രമല്ല സസ്യശത്രുക്കളായ പലതരം കൃമികളെയും പുഴക്കളെയും പിടിച്ചുനിന്നും ഈ പക്ഷികൾ നമുക്ക് വളരെ ഉപകാരം ചെയ്യുന്നു.

സുധീഷ് മുരളീധരൻ




**പൊന്തവരിക്കാട:** ഇന്നും 'കാട' എന്ന പക്ഷിയെ പൊതുവേ അറിയുന്നത് തൂവലിൽ പൊതിഞ്ഞ അമൃതകുംഭമായാണ്... കഷ്ടം തന്നെ! പറവകൾ മനുഷ്യന്റെ കുക്ഷിപൂരണത്തിന്നായി പടയ്ക്കപ്പെട്ടവയാണെന്ന് ശഠിച്ചു, അവയെ തിന്നുവാൻ പറ്റിയതെന്നും, തിന്നുവാൻ പറ്റാത്തതെന്നും, തരംതിരിക്കുന്ന വേടൻമാർക്ക് ഈ പക്ഷിയെ കിട്ടുവാൻ യാതൊരു പ്രയാസവുമില്ല. നേരെ മറിച്ച് സ്വതന്ത്രരായി ജീവിക്കുന്ന കാടകളെ ഒന്ന് കണ്ടാൽ മതിയെന്ന് കൊതിയോടെ നടക്കുന്ന പക്ഷിഭ്രാന്തന്മാവട്ടെ ഒരെണ്ണത്തെയെങ്കിലും നല്ലപോലെ ഒരു നോക്ക് കാണുവാൻ പോലും സാധിക്കുന്നുമില്ല!



**തീക്കാക്ക:** വലിപ്പവും വർണ്ണശോഭയുമുള്ള തീക്കാക്ക കേരളത്തിലെ കാട്ടുകളിൽ ഒട്ടും അപൂർവമല്ല. മിനിവെറ്റുകളുമായി പരിചയമുള്ളവർ ആ ചെറു പക്ഷികളോളം വർണ്ണശോഭയും അവയുടെ നാലിരട്ടി വലിപ്പമുള്ള തീക്കാക്കയെ എളുപ്പം കണ്ടെത്താം എന്ന് വിചാരിക്കും. പക്ഷേ തീകാക്ക മഹാ അലസനാണ്. അത് മിനിവെറ്റുകളെ പോലെ വൃക്ഷ ശിഖരങ്ങളിൽ പാറിക്കളിക്കുകയോ സദാ വല്ല ശബ്ദവും ഉച്ചരിച്ചുകൊണ്ടിരിക്കുകയോ ചെയ്യാറില്ല. മിക്കസമയവും വല്ല മരക്കൊമ്പിലും നിശചലനായിട്ട് ഇരിക്കുന്ന ഈ പക്ഷി മനുഷ്യർ അടുക്കുന്നത് കണ്ട ഉടനെ പെട്ടെന്ന് പുറം തിരിഞ്ഞിരുന്നുകളയും. പുറത്തുള്ള നിറം ചുറ്റുപാടുകളിൽ ലയിക്കുന്ന തരത്തിൽ ആയതുകൊണ്ട് പക്ഷി ഏറെക്കുറെ അദൃശ്യനായിത്തീരും.



**കാട്ടുമുഴക്കി:** ശ്രവണ മധുരമായ ശബ്ദങ്ങൾ സദാ പുറപ്പെടുവിക്കുന്ന സ്വഭാവം ഈ പക്ഷിക്കുണ്ട്. നല്ല ഓട് കൊണ്ട് വാർത്തുണ്ടാക്കിയ കുടമണികളുടെ നാദം പോലെ ' ടൻങ്ങ് – ടൻങ്ങ്– ടൻങ്ങ്'' എന്ന് തുരുതുരെ ഒരു ശബ്ദം ഇവ കൂടെക്കൂടെ പുറപ്പെടുവിക്കും. ഇതിനുപുറമേ വിവരിക്കാൻ എളുപ്പമല്ലാത്ത മറ്റ് അനേകം രസികൻ ശബ്ദങ്ങളും പതിവായി കേൾക്കാം. മറ്റു പക്ഷികളുടെ ശബ്ദങ്ങളെയും ചിലപ്പോൾ മനുഷ്യൻ ഉണ്ടാക്കുന്ന ശബ്ദങ്ങളെയും അനുകരിച്ച് നമ്മെ കളിപ്പിക്കുവാനും കാട്ടുമുഴക്കിക്ക് കഴിവുണ്ട്. പൂച്ചയെ അനുകരിക്കുക എന്നത് കാക്കത്തമ്പുരാനും കാട്ടുമുഴക്കിക്കും വളരെ ഇഷ്ടപ്പെട്ട വിനോദമാണ്.

## പ്രദർശിത ചിത്രങ്ങൾ ഛായാഗ്രാഹകർ

1. ചെമ്പോത്ത്/Greater Coucal – സണ്ണി ജോസഫ്
2. കൊക്കൻ തേൻകിളി/Loten's Sunbird – സണ്ണി ജോസഫ്
3. നാട്ടുബുൾബുൾ/Red-vented Bulbul – മമ്മൂട്ടി
4. പൂന്തത്ത/Plum-headed Parakeet – അഡ്വ. ജി ഹരികൃഷ്ണൻ
5. പൂത്താങ്കീരി/Yellow-billed Babbler – സണ്ണി ജോസഫ്
6. ഇന്ത്യൻ മഞ്ഞക്കിളി/Indian Golden Oriole – ബാലകൃഷ്ണൻ ആനമങ്ങാട്
7. നാട്ടുമൈന/Common Myna – എം രാമചന്ദ്രൻ
8. ആറ്റക്കുരുവി/Baya Weaver – ഡോ. മഹേഷ് കെ
9. അരിപ്രാവ്/Spotted Dove – മനോജ് കരിങ്ങാമഠത്തിൽ
10. പനങ്കൂളൻ/Asian Palm Swift – ശ്രീദേവി മാധവൻ
11. കൊമ്പൻ വാനമ്പാടി/Malabar Lark – ഡിജുമോൻ കെ പി
12. പനങ്കാക്ക/Indian Roller – ഡോ. കൃഷ്ണകുമാർ വി പ്രയാർ
13. ചെമ്പുകൊട്ടി/Coppersmith Barbet – ഡോ. എസ് എസ് സുരേഷ്
14. ചിന്നക്കുട്ടുറുവൻ/White-cheeked Barbet – ജെയിനി കുര്യാക്കോസ്
15. ചെറിയ മീൻകൊത്തി/Common Kingfisher – എം എ ലത്തീഫ്
16. കാടുമുഴക്കി/Greater Racket-tailed Drongo – ശ്രീദേവി മാധവൻ
17. നാട്ടുവേലിത്തത്ത/Green Bee eater – രാജീവ് ബാഹുലേയൻ
18. പുള്ളി നത്ത്/Spotted Owlet – സുരേഷ് ഇളമൺ
19. ചെമ്പൻ നത്ത്/Jungle Owlet – ഡോ. മഹേഷ് കെ
20. ചേരക്കോഴി/Oriental Darter – സുരേഷ് ഇളമൺ
21. ചാരമുണ്ടി/Grey Heron – മാത്യു തെക്കേത്തല
22. തിരമുണ്ടി/ Western Reef Heron – സുരേഷ് ഇളമൺ
23. കരുവാരക്കുരു/Woolly-necked Stork – ഡോ. ധന്യ ശ്രീജിത്ത്
24. ഷിക്ര (പ്രാപ്പിടിയൻ)/Shikra – ഡോ. ഹരികൃഷ്ണൻ
25. തത്തച്ചിന്നൻ/Vernal Hanging Parrot – കുട്ടേട്ടൻ മൂന്നാർ
26. വലിയ മീൻപരുന്ത്/Grey-headed Fish Eagle – എം എ ലത്തീഫ്
27. തേൻകൊതിച്ചി പരുന്ത്/Oriental honey Buzzard – ഡിജുമോൻ കെ പി
28. നാട്ടുകുയിൽ/Asian Koel – ബാലകൃഷ്ണൻ ആനമങ്ങാട്
29. പൊന്തവരിക്കാട/Jungle Bush Quail – സുധീഷ് മുരളീധരൻ
30. മയിൽ/Indian Peafowl – രാജീവ് ബാഹുലേയൻ
31. കുളക്കോഴി/White-breasted Waterhen – ഡോ. എസ് എസ് സുരേഷ്

32. നാടൻ താമരക്കോഴി/Bronze-winged Jacana – ജെയിനി കുര്യാക്കോസ്
33. മഞ്ഞക്കണ്ണി തിത്തിരി/Yellow-wattled Lapwing – രാജീവ് ബാഹുലേയൻ
34. ആറ്റുമണൽക്കോഴി/Little Ringed Plover – സുരേഷ് ഇളമൺ
35. ചുണ്ടൻകാട/Common Snipe – ജെയിനി കുര്യാക്കോസ്
36. ചെറിയ കടൽക്കാക്ക/Black-headed Gull – ഡിജുമോൻ കെ പി
37. ചാരവരിയൻ പച്ചപ്രാവ്/Grey-fronted Green Pigeon – ജെയിനി കുര്യാക്കോസ്
38. ഓമനപ്രാവ്/Common Emerald Dove – ഡോ. കൃഷ്ണകുമാർ വി പ്രയാർ
39. മീൻകൂമൻ/Brown Fish Owl – ഡിജുമോൻ കെ പി
40. വെള്ളിമൂങ്ങ/Barn Owl – ഡോ. എസ് എസ് സുരേഷ്
41. രാച്ചുക്ക്/Indian Nightjar – ഡിജുമോൻ കെ പി
42. കൊമ്പൻ ശരപ്പക്ഷി/Crested Treeswift – സുധീഷ് മുരളീധരൻ
43. തീക്കാക്ക/Malabar Trogon – സുരേഷ് ഇളമൺ
44. ഉപ്പൂപ്പൻ/Eurasian Hoopoe – ജെയിനി കുര്യാക്കോസ്
45. മലമുഴക്കി വേഴാമ്പൽ/Great Hornbill – ഡോ. എസ് എസ് സുരേഷ്
46. നാട്ടുമരംകൊത്തി/Black-rumped Flameback – എം രാമചന്ദ്രൻ
47. കാവി/Indian Pitta – സണ്ണി ജോസഫ്
48. കാട്ടുമൈന/Southern Hill Myna – അബ്ദുൾ അസീസ്
49. ഗരുഡൻ ചാരക്കാളി/Malabar Starling – നൃപ വിജിത്ത്
50. തീക്കുരുവി/Orange Minivet – അഡ്വ. ജി ഹരികൃഷ്ണൻ
51. കാട്ടിലക്കിളി/Golden-fronted Leafbird – കുട്ടേട്ടൻ മൂന്നാർ
52. മണികണ്ഠൻ/Flame-throated Bulbul – അഡ്വ. ജി ഹരികൃഷ്ണൻ
53. നാകമോഹൻ/Indian Paradise Flycatcher – രാജീവ് ബാഹുലേയൻ
54. ചോലക്കുടുവൻ/Indian Scimitar Babbler – കുട്ടേട്ടൻ മൂന്നാർ
55. ഷാമക്കിളി/White-rumped Shama – എം എ ലത്തീഫ്
56. ചൂളക്കാക്ക/Malabar Whistling Thrush – കുട്ടേട്ടൻ, മൂന്നാർ
57. കരിങ്കിളി/Indian Blackbird – സുധീഷ് മുരളീധരൻ
58. ഗൗളിക്കിളി/Velvet-fronted Nuthatch – ഫൈറോസ് ബീഗം
59. പുള്ളിക്കാടക്കൊക്ക്/Wood Sandpiper – ശ്രീദേവി മാധവൻ
60. വെള്ളക്കണ്ണിക്കുരുവി/Indian White-eye – ഫൈറോസ് ബീഗം
61. ആനറാഞ്ചി/Black Drongo – എം രാമചന്ദ്രൻ

പക്ഷി ശബ്ദങ്ങൾ



സഹകരണം: കിളിപ്പാട്ട് (Kilippattu)

പക്ഷികളുടേതടക്കം പ്രകൃതിശബ്ദങ്ങൾ പഠിക്കുന്നതിലും രേഖപ്പെടുത്തുന്നതിലും ശ്രദ്ധാകേന്ദ്രീകരിച്ചിരിക്കുന്ന ഒരു പൗരശാസ്ത്ര (Citizen Science) പദ്ധതിയാണ് കിളിപ്പാട്ട്. ശബ്ദലേഖകരുടെ (Audiographers) ഈ സന്നദ്ധക്കൂട്ടായ്മ, പക്ഷിശബ്ദങ്ങളും (Bird Vocalizations) പ്രദേശത്തിന്റെ ശബ്ദപരിസ്ഥിതിയും (Acoustic Ecology) രേഖപ്പെടുത്തി വരുന്നു. ഈ കൂട്ടായ്മയുടെ ഓഡിയോ റെക്കോർഡിംഗുകൾ ക്സീനോ കാന്റോ (Xeno-Canto), ഇബേഡ് (Macaulay Library (eBird)), വിക്കിമീഡിയ കോമൺസ് (Wikimedia Commons (Wikipedia)), ഐനാച്ച്വറലിസ്റ്റ് (iNaturalsit) തുടങ്ങിയ പൊതുസംഭരണികളിൽ കേരള ബയോഡൈവേഴ്സിറ്റി മോണിറ്ററിങ് നെറ്റ്വർക്കിന്റെ ഭാഗമായി ശേഖരിച്ചുവരുന്നു.

ശബ്ദലേഖനം & ക്യൂറേഷൻ:
**ജിഷ്ണു കെ കിഴക്കില്ലം, മനോജ് കരിങ്ങാമഠത്തിൽ**